

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

മേഅ ആഞ്ജിലോ (Maya Angelou) പേരുകേട്ട നീഗ്രോ കവയിത്രിയാണ്. അഞ്ചു വാല്യങ്ങളായി പ്രസിദ്ധപ്പെടുത്തിയ, അവരുടെ ആത്മകഥയുടെ ആദ്യത്തെ ഭാഗമാണ് "I Know Why The Caged Birds Sing" എന്നത്. 'കൂട്ടിലടയ്ക്കപ്പെട്ട കിളികൾ എന്തിനു പാടുന്നുവെന്ന് എനിക്കറിയാം' എന്ന് മേഅ ആഞ്ജിലോ പറയുന്നത് വെള്ളക്കാരുടെ സംസ്കാരം നിർമ്മിച്ച പഞ്ജരത്തിനകത്തു കിടന്ന് കറുത്ത വർഗ്ഗക്കാർ പാടുന്നതിനെക്കുറിച്ചു മാത്രമല്ല. അമ്മയുടെ കർശന നിർദ്ദേശങ്ങളും നിയമങ്ങളും ഉണ്ടാക്കിയ കൂട്ടിലകപ്പെട്ട് ആത്മാവിഷ്കാരം നിർവ്വഹിച്ച സ്വന്തം ജീവിതത്തെക്കുറിച്ചുകൂടിയാണ്. ആഞ്ജിലോയുടെ അമ്മ അവൾക്ക് ഏഴു വയസ്സുള്ളപ്പോൾത്തന്നെ അവളെ അമ്മൂമ്മയോടുകൂടി താമസിക്കാൻ അയച്ചു. അമ്മയെ സ്നേഹിക്കുന്ന മകൾ അതോടെ അബോധാത്മകമായി അമ്മയോട് എതിർപ്പുള്ളവളായിത്തീർന്നു. ആ എതിർപ്പാണ് അമ്മയുടെ ബോയ് ഫ്രൻഡ്—കാമുകൻ—എട്ടുവയസ്സു മാത്രം പ്രായമുണ്ടായിരുന്ന അവളെ ബലാത്സംഗം ചെയ്യാൻ ഇടയാക്കിയത്. ഫ്രീമാൻ എന്നായിരുന്നു അയാളുടെ പേര്. അമ്മയും കാമുകനുംകൂടി ഉറങ്ങുന്ന കട്ടിലിൽ കുട്ടിയായ ആഞ്ജിലോയും കിടന്നുറങ്ങുക പതിവായിരുന്നു. ഒരുദിവസം കാലത്ത് അമ്മ എഴുന്നേറ്റു പോയപ്പോൾ ഇടതുകാലിൽ ഒരഭിമർദ്ദം. ആഞ്ജിലോ ഉണർന്നു. പിന്നെയുള്ള വിവരണം അച്ചടിക്കാൻ വയ്യ. ബലാത്സംഗത്തിൽ ബാഹ്യമായ പ്രതിഷേധം ഉണ്ടായിരുന്നെങ്കിലും അയാളുടെ മൃദുലമായ ആശ്ലേഷം അവളെ രസിപ്പിച്ചു. ആ ആഹ്ലാദാനുഭൂതി അമ്മയോടുള്ള വെറുപ്പിന്റെ പരോക്ഷ പ്രകടനമായി കരുതാവുന്നതാണ്. നാബോക്കോഫിന്റെ "ലോലീററ" എന്ന നോവലിലെ ആ പേരുള്ള കൊച്ചു പെൺകുട്ടി നാല്പതു കഴിഞ്ഞ പുരുഷനെ അങ്ങോട്ടു ചെന്നാക്രമിച്ചതുപോലെ ആഞ്ജിലോ ഫ്രീമാന്റെ അടുത്തു വീണ്ടും ചെന്നു. വേഴ്ചയിൽ ക്ഷതം പററിയ അവൾ കിടപ്പിലായി. എല്ലാവരും സത്യം മനസ്സിലാക്കി. ഫ്രീമാൻ കാരാഗൃഹത്തിലുമായി. അഭിഭാഷകന്റെ സാമർത്ഥ്യംകൊണ്ട് സ്വാതന്ത്ര്യം നേടിയ അയാൾ പിന്നീട് അധികംനാൾ ജീവിച്ചിരുന്നില്ല. ആരോ അയാളെ വധിച്ചു. മാനസികാഘാതത്താൽ അടുത്ത അഞ്ചുവർഷം ആഞ്ജിലോ മൂകയായി ജീവിക്കുകയാണുണ്ടായത്.

അവൾക്കു പതിനേഴു വയസ്സായി. അവൾ താമസിക്കുന്നതിനടുത്ത് സുന്ദരന്മാരായ രണ്ടു സഹോദരന്മാർ ഉണ്ടായിരുന്നു. അവരിൽ ഒരാളെ വശീകരിക്കാൻ ആഞ്ജിലോ തീരുമാനിച്ചു. ഒരു ദിവസം ഒരു കുന്നു കയറുമ്പോൾ തനിക്ക് അഭിമതനായ യുവാവ് എതിരേ വരുന്നത് അവൾ കണ്ടു. ആഞ്ജിലോ ലജ്ജാശൂന്യയായി അയാളോടു ചോദിച്ചു: "Hey. Would you like to have a sexual intercourse with me?" ചെറുപ്പക്കാരൻ അമ്പരന്നുപോയെങ്കിലും സംഭവിക്കേണ്ടതു സംഭവിച്ചു. അവൾ ഗർഭം ധരിച്ചു.

Mother asked, 'Who is the boy'? വീണ്ടും അമ്മ:- Do you want to marry him?

"No."

ഗർഭം നാലുമാസമായപ്പോൾ മകളോടു സംസാരിക്കുന്നതു നിറുത്തിയിരുന്നു അച്ഛൻ. (പിതാവല്ല, അമ്മയുടെ ഭർത്താവ്)

"Does he want to marry you?"

"No."

ആഞ്ജിലോ പ്രസവിച്ചു. അതുവരെ അബോധാത്മകമായ സംഘട്ടനത്തിലേർപ്പെട്ടിരുന്ന അമ്മയും മകളും അനുരഞ്ജനത്തിലെത്തി. അമ്മമാരും പെൺമക്കളും തമ്മിലുള്ള നിഗൂഢമായ ബന്ധത്തെ പലരും ചിത്രീകരിച്ചിട്ടുണ്ട്. ഇപ്പോൾ ഓർമ്മയിലെത്തുന്നത് Nancy Friday എഴുതിയ My Mother Myself എന്ന പുസ്തകമാണ്. രണ്ടാമത്തേത് Maxine Hong Kingston എഴുതിയ Chinamen എന്ന വിഖ്യാതമായ നോവലാണ്. (Vorago-Press—1991—Spl Price £ 3 = 00)

> ഉറക്കെസ്സംസാരിച്ചുകൊണ്ടേയിരിക്കണം നേതാക്കന്മാർ. ഇല്ലെങ്കിൽ അവർ പുറന്തള്ളപ്പെടും. ശ്രീ. കെ.വി. സുരേന്ദ്രനാഥിനേക്കാൾ സത്യസന്ധനും ബുദ്ധിമാനുമായ മററധികം നേതാക്കന്മാരെ എനിക്കറിഞ്ഞുകൂടാ. സുരേന്ദ്രനാഥിന് അദ്ദേഹമർഹിക്കുന്ന സ്ഥാനം കിട്ടാത്തത് ഉറക്കെസ്സംസാരിക്കാത്തതുകൊണ്ടാണ്.

## ചോദ്യം, ഉത്തരം

"ഭാര്യമാരോടു ക്രൂരമായി പെരുമാറുന്ന പുരുഷന്മാരുടെ ക്രൂരത എല്ലാ സ്ഥലങ്ങളിലുമുണ്ടോ?"

"ഇല്ല. അവർ പരോപകാരതൽപരരായിരിക്കും. വിശേഷിച്ചും അന്യസ്ത്രീകളുടെ കാര്യത്തിൽ. അവരോട് അതിവിനയം കാണിക്കും. അക്കൂട്ടരിൽ



942

ഒരുത്തിയുടെ കുഞ്ഞിന്റെ വിരലൊന്നു മുറിഞ്ഞാൽ അവളുടെ മുൻപിലിരുന്നു കണ്ണീരൊഴുക്കും.''

''മനുഷ്യന്റെ ഏററവും വലിയ കണ്ടുപിടിത്തം ഏത്?''

''പുസ്തകമെന്നു റെയ്സ ഗോർബച്ചേവ് പറഞ്ഞിട്ടുണ്ട്. എങ്കിലും അതവരുടെ അഭിപ്രായമായി—മൗലികതയുള്ള അഭിപ്രായമായി—കരുതരുത്. വേറെ പലരും പറഞ്ഞതാണത്. പിന്നെ റെയ്സയുടെ ഏററവും വലിയ കണ്ടുപിടിത്തം സോവിയററ് യൂണിയനെ തകർത്ത ഗോർബച്ചേവ്തന്നെ. ആദ്യകാലത്ത് ഞാനും ഗോർബച്ചേവിനെ ആരാധിച്ചിരുന്നു.''

''നിങ്ങൾ സ്ത്രീയായാൽ?''

''ചെറുപ്പക്കാരി ആയാൽ എന്നു തിരുത്തിച്ചോദിക്കൂ. ഉപകാരം ചെയ്തവനെ റോഡിൽവച്ചു കണ്ടാൽ കാണാത്ത മട്ടിൽ പോകും. തിരക്കുള്ള ബസ്സിൽ കയറാനായി കണ്ടക്ടർക്ക് മധുരമന്ദഹാസം സമ്മാനിക്കും. കൂട്ടുകാരികളോടൊത്തു ബസ്സിൽ കയറിയാൽ എല്ലാവർക്കുമായി ററിക്കററെടുത്തിട്ടു പിന്നീട് ഓരോ സ്ത്രീയുടെ കൈയിൽനിന്നും പൈസ വാങ്ങും.''

''നിങ്ങൾ പടുകിഴവനായാൽ?''

''ചാകാനായി കാത്തിരിക്കും. അല്ലാതെ നാലു പേർ താങ്ങിയെടുത്തു പ്ളാററ്ഫോമിലേക്കു കൊണ്ടുചെല്ലാനും അവിടെ കസേരയിൽ ഇരുന്നുകൊണ്ടു അവ്യക്തമായി മൈക്കിൽക്കൂടെ അതുമിതും പറയാനുമുള്ള സന്ദർഭമുണ്ടാക്കുകയില്ല. എനിക്കിപ്പോൾ ആരോഗ്യമുണ്ട്. അതുകൊണ്ടു പ്ളാററ്ഫോമിലേക്കു ചെല്ലാൻ പടിക്കെട്ടു കയറുമ്പോൾ താങ്ങാൻ വരുന്നവനെ ശത്രുതയോടാണ് ഞാൻ നോക്കുന്നത്.''

''നിങ്ങൾക്കു പണമില്ലെന്ന മട്ടിൽ പലപ്പോഴും എഴുതാറുള്ളതുകൊണ്ടു ചോദിക്കുകയാണ്. പെട്ടെന്നു നിങ്ങളങ്ങു കോടീശ്വരനായാൽ എന്തുചെയ്യും?''

''കോടിയുടെ ഈശ്വരനാകേണ്ടതില്ല. എനിക്കു മുപ്പതു വെള്ളിക്കാശു മതി. അതുകൊണ്ടു ഞാൻ പാവനചരിതനെ ഒററിക്കൊടുക്കും.''

''നേതാക്കന്മാർ എപ്പോഴും ഉറക്കെ സംസാരിക്കുന്നതെന്തിന്?''

''ഉറക്കെസ്സംസാരിച്ചുകൊണ്ടേയിരിക്കണം നേതാക്കന്മാർ. ഇല്ലെങ്കിൽ അവർ പുറന്തള്ളപ്പെടും. ശ്രീ. കെ.വി. സുരേന്ദ്രനാഥിനെക്കാൾ സത്യസന്ധനും ബുദ്ധിമാനുമായ മററധികം നേതാക്കന്മാരെ എനിക്കറിഞ്ഞുകൂടാ. സുരേന്ദ്രനാഥിന് അദ്ദേഹമർഹിക്കുന്ന സ്ഥാനം കിട്ടാത്തത് ഉറക്കെസ്സംസാരിക്കാത്തതുകൊണ്ടാണ്.''

''സ്ത്രീകളെ നിന്ദിക്കുന്നതു നിറുത്തിയോ?''

''ഞാൻ നിന്ദിക്കാറില്ലല്ലോ. എങ്കിലല്ലേ നിറുത്തേണ്ടതുള്ളൂ. സ്ത്രീ ആരോടും മിണ്ടാതെ നടന്നാൽ നിങ്ങളെപ്പോലുള്ളവർ 'ഓ പതിവ്രത' എന്നു പുച്ഛരിച്ചു പറയും. മിണ്ടിയാൽ 'ഓ വേശ്യ' എന്നാവും വിളിക്കുക. സ്ത്രീകൾക്കു കഴിഞ്ഞുകൂടാൻ പ്രയാസം ഈ ലോകത്ത്. ഇതു നേരത്തേ സ്ത്രീയെക്കുറിച്ചു നല്കിയ ഉത്തരത്തിനു വിരുദ്ധമല്ല.''



മേ അ ആഞ്ജിലോ

അമേരിക്കൻ നോവലെഴുത്തുകാരൻ ഫോക്നറെ കാണാൻ ഒരു യുവാവ് എത്തി. 'സർ ഞാനൊരു നോവലെഴുതിയിട്ടുണ്ട്. താങ്കൾ അതൊന്നു വായിക്കണം.'. എന്ന് അയാൾ പറഞ്ഞു. പിൽക്കാലത്ത് സാഹിത്യരചനയ്ക്ക് നോബൽ സമ്മാനം നേടിയ ഫോക്നർക്ക് അതിനു സമയമുണ്ടോ? അദ്ദേഹം വിനയംവിടാതെ ചോദിച്ചു: ''ഞാൻ വായിക്കണമെന്നുണ്ടോ?'' യുവാവ് അതു മനസ്സിലാക്കി പറഞ്ഞു:- 'അല്ലെങ്കിൽ രചനയെസ്സംബന്ധിച്ച ചില ഉപദേശങ്ങൾ തന്നാലും മതി.' ഫോക്നർ അയാൾക്കൊരു നിർദ്ദേശം നൽകി: 'മനുഷ്യസ്വഭാവത്തെക്കുറിച്ച് എഴുതൂ.'

## മനുഷ്യസ്വഭാവത്തെക്കുറിച്ചു എഴുതൂ

**എൻ.** കൃഷ്ണപിള്ള തിരുവനന്തപുരത്തെ യൂണിവേഴ്സിററി കോളിജിൽ പ്രഫെസ്സറായിരിക്കുന്ന കാലം. ഒരുദിവസം ഉച്ചയ്ക്ക് ഞാൻ അദ്ദേഹത്തിന്റെ മുറിയിലേക്കു ചെന്നപ്പോൾ സാറ് ഒരു പഴയ മാസികയെടുത്തു കൂടെയുണ്ടായിരുന്നവരെ ഒരു ലേഖനം വായിച്ചു കേൾപ്പിക്കുകയായിരുന്നു. ഞാനും അതു കേൾക്കാനായി അവിടെ ഇരിപ്പുറപ്പിച്ചു. സി.വി. രാമൻപിള്ളയെക്കുറിച്ച് ആരോ എഴുതിയ ലേഖനം. അതിന്റെ ചുരുക്കം ഞാൻ നല്കാം. ഒരു ചെറുപ്പക്കാരൻ നോവലെഴുതിക്കൊണ്ടു സി.വിയെ കാണാനെത്തി. അദ്ദേഹം അതൊന്നു കേൾക്കണം എന്നായിരുന്നു യുവാവിന്റെ അഭ്യർത്ഥന. രാമൻപിള്ള വേറൊരു ദിവസമാകട്ടെയെന്നു പറഞ്ഞതനുസരിച്ച് അയാൾ ആ ദിവസംതന്നെ കാലത്തെത്തി. വായന ആരംഭിച്ചു. സി.വി. നോവൽ പാരായണം കേട്ടുകൊണ്ടു ഇരിക്കുകയാണ്. യുവാവായ കാമുകൻ യുവതിയായ കാമുകിയുടെ വീട്ടിലെത്തുന്നതും അവളെ വിളിച്ചു ഉറക്കെ പ്രേമാഭ്യർത്ഥന നടത്തുന്നതുമൊക്കെ താൻ വർണ്ണിച്ചുവച്ചതു നോവൽ രചയിതാവ് ഉത്സുകതയോടെ വായിച്ചുതുടങ്ങി. അതു കുറെനേരം കേട്ടിരുന്നിട്ടു സി.വി പറഞ്ഞു:- 'എടാ നിറുത്ത് നിറുത്ത്. ഏതു വീട്ടിലാണെടാ ഇതൊക്കെ നടക്കുന്നത്? നിന്റെ വീട്ടിൽ ഒരുത്തൻ കയറിവന്ന് ഏതെങ്കിലും പെണ്ണിനെ വിളിച്ച് ഈ ആഭാസമൊക്കെപ്പറഞ്ഞാൽ നീ അവന്റെ പല്ലടിച്ചു താഴത്തിടുകില്ലേ? നിറുത്തെടാ നിന്റെ വായന.' നോവലിസ്ററ് കടലാസ്സുകൾ ചുരുട്ടിക്കെട്ടിക്കൊണ്ടു യാത്രയായി. (ഓർമ്മയിൽനിന്നെഴുതുന്നതുകൊണ്ടു സി.വിയുടെ വാക്കുകൾ ഇവതന്നെയായിരിക്കണമെന്നില്ല. ആശയത്തിനു വ്യത്യാസമില്ലതാനും.)

ഇനി വേറൊരു സംഭവം. അമേരിക്കൻ നോവലെഴുത്തുകാരൻ ഫോക്നറെ കാണാൻ ഒരു യുവാവ് എത്തി. 'സർ ഞാനൊരു നോവലെഴുതിയിട്ടുണ്ട്. താങ്കൾ അതൊന്നു വായിക്കണം' എന്ന് അയാൾ പറഞ്ഞു. പില്ക്കാലത്തു സാഹിത്യരചനയ്ക്കു നോബൽ സമ്മാനം നേടിയ ഫോക്നർക്ക് അതിനു സമയമുണ്ടോ? അദ്ദേഹം വിനയം വിടാതെ ചോദിച്ചു:- ''ഞാൻ വായിക്കണമെന്നുണ്ടോ?'' യുവാവ് അതു മനസ്സിലാക്കി പറഞ്ഞു:- 'അല്ലെങ്കിൽ രചനയെസ്സംബന്ധിച്ചു ചില ഉപദേശങ്ങൾ തന്നാലും മതി.' ഫോക്നർ അയാൾക്കു ഒരു നിർദ്ദേശം നല്കി: 'മനുഷ്യസ്വഭാവത്തെക്കുറിച്ച് എഴുതൂ.'

ഒരു വീട്ടിലും നടക്കാത്ത കാര്യങ്ങളാണ് ശ്രീ. അക്ബർ കക്കട്ടിൽ 'കളിവാച്ച്' എന്ന കഥയിൽ വർണ്ണിക്കുന്നത്. മനുഷ്യസ്വഭാവത്തെക്കുറിച്ച് എഴുതാനും അദ്ദേഹത്തിനറിഞ്ഞുകൂടാ. കോളിജധ്യാപകൻ ചിന്താധീനനായി ഇരിക്കുമ്പോൾ ഒരുത്തൻ വന്ന് പ്രഭയ്ക്കു അയാളെ കാണണമെന്ന് അറിയിക്കുന്നു. പ്രഭ ആരെന്ന് അധ്യാപകന് ഓർമ്മ വന്നില്ല. 'കളിവാച്ച്' എന്ന വട്ടപ്പേരുള്ള പഴയ ശിഷ്യയാണ് താനെന്നു പ്രഭ സന്ദേശവുമായി എത്തുന്നവനോടു പറഞ്ഞയച്ചത് അയാൾ അധ്യാപകനെ അറിയിക്കുന്നു. അതോടെ ഓർമ്മയുടെ ചുരുളുകൾ അഴിയുകയായി. രണഭൂമിയിൽ ശത്രുക്കൾ അമ്പുകളയയ്ക്കാൻ സന്നദ്ധരായി നില്ക്കുമ്പോൾ ശ്രീകൃഷ്ണൻ ഒരു മഹാഗ്രന്ഥത്തോളം വലിപ്പം വരുന്ന ശ്ളോകസഹസ്രങ്ങൾ അർജ്ജു

നന്റെ ചൊല്ലിക്കേൾപ്പിച്ചതുപോലെ അജ്ഞാതമായ ചൈതന്യം സുദീർഘമായ ആ സ്മരണസമുച്ചയത്തെ അയാളുടെ മാനസിക മണ്ഡലത്തിൽ ആവിർഭവിപ്പിക്കുന്നു. പ്രഭ അതിസുന്ദരി. അവൾ ആരോടും മിണ്ടുകില്ല. ഒരു ദിവസം എന്തോ മിണ്ടിയപ്പോൾ കളിവാച്ചും ദിവസത്തിൽ രണ്ടുതവണ ശരിയായ സമയം കാണിക്കുമെന്ന് അധ്യാപകൻ പറഞ്ഞു. അതോടെ അവൾ നിശ്ശബ്ദയായി. മുത്തച്ഛന്റെ നിർദ്ദേശമനുസരിച്ച് അധ്യാപകൻ അവളെ വീട്ടിൽച്ചെന്നു കാണുന്നു. കവിയായ ഗുരുനാഥനോട് അവൾക്കു സ്നേഹവും ബഹുമാനവും വരട്ടെ. കഥ സംഗ്രഹിക്കാൻ തുടങ്ങിയാൽ സാഹിത്യവാരഫലം മുഴുവനും അതിനു വേണ്ടിവരും. കൂടുതൽ ചുരുക്കാം. കോളിജ് ജീവിതത്തിനുശേഷം പ്രഭ വിവാഹിതയായി. അവളുടെ അമ്മ രണ്ടാമതു വിവാഹം കഴിച്ചു. അവർ പ്രഭയുടെ അനിയത്തിയായ കുഞ്ഞിനെയുംകൊണ്ടു മരണം വരിച്ചു. മുത്തച്ഛൻ മരിച്ചു. മുത്തശ്ശി പോയി. പ്രഭയുടെ ഭർത്താവ് വിവാഹം കഴിഞ്ഞ ദിനത്തിൽത്തന്നെ മരിച്ചു. ഇതാ ഇപ്പോൾ കവി ജോലിനോക്കുന്ന സ്ഥലത്തു എത്തിയിരിക്കുകയാണ്. തനിക്ക് അധ്യാപകനെയാണ് സ്നേഹമെന്നും അയാളെ ഭർത്താവായി കിട്ടാൻ ആഗ്രഹിച്ചിരുന്നുവെന്നും പറഞ്ഞു അവൾ അയാളുടെ മടിയിൽക്കിടന്നു മരിച്ചു. ഒരു സംഭവം എഴുതാൻ വിട്ടുപോയി. പ്രഭയെ അയാൾ പഠിപ്പിച്ചുകൊണ്ടിരുന്നപ്പോൾ ക്ളാസ്സിൽ പാമ്പു കയറിവന്നു. അതുകണ്ടു ബോധശൂന്യയായ അവൾ ഈ ജീവിതസായാഹ്നത്തിൽ ചേനത്തണ്ടൻ, വെള്ളിക്കെട്ടൻ, ശംഖുവരയൻ ഇങ്ങനെ പല പാമ്പുകളെയും സ്വന്തം വീട്ടിൽ വളർത്തുന്നുണ്ട്. അവയെ ഗുരുനാഥനു കാണിച്ചുകൊടുത്തശേഷമാണ് അവൾ അയാളുടെ മടിത്തട്ട് ചരമശയ്യയാക്കിയത്.

'മാർത്താണ്ഡവർമ്മ' എന്ന നോവലിലെ കാർത്ത്യായനി അമ്മയോടൊരുമിച്ചു നമ്മൾ വസിക്കുന്നു. ശങ്കു ആശാനോടു സംസാരിക്കുന്നു. സുഭദ്രയുടെ മുൻപിൽ ബഹുമാനത്തോടെ നില്ക്കുന്നു. പരമേശ്വരൻപിള്ളയുടെ തോളിൽ കൈയിടുന്നു. കറുത്തമ്മയോടു 'നിന്റെ ഭംഗി ഞാനും കാണട്ടെടീ' എന്നു പറയുന്നു. ജീവനുള്ള കഥാപാത്രങ്ങൾ എന്നു ഇവരെയാണ് നാം വിളിക്കുക. ആ ഒരനുഭവം ഇക്കഥയിലെ പ്രഭയെക്കുറിച്ചു നമുക്ക് ഉണ്ടാവുകയില്ല. അക്ബർ കക്കട്ടിൽ ഒരു കഥ പടച്ചുവയ്ക്കാൻവേണ്ടി അവളെ യാന്ത്രികമായി നിർമ്മിക്കുകയാണ്. യന്ത്രങ്ങൾ നമ്മുടെ അനുഭൂതിമണ്ഡലത്തെ സ്പർശിക്കില്ല. സ്പർശിക്കാത്തത് അസത്യമെന്നു മുദ്രകുത്തപ്പെടും. തികച്ചും അസത്യാത്മകമായ, യന്ത്രവത്കൃതമായ കഥയാണ് അക്ബറുടേത്.

Small is beautiful. സംക്ഷിപ്തതയുടെ ചാരുത അക്ബർ കക്കട്ടിലിന് അറിഞ്ഞുകൂടാ. ഒരു പുറത്തിൽ പറയാവുന്ന കാര്യം പത്തു ഒരു പുറത്തിൽ പറയാവുന്ന കാര്യം പത്തു പുറങ്ങൾ കൊണ്ടേ അദ്ദേഹത്തിന് ആവിഷ്കരിക്കാനാവൂ. ആ ദീർഘത വിരസമാണുതാനും. ഇതുപോലെ രചനയുടെ ദൈർഘ്യംകൊണ്ടു മനുഷ്യരെ കൊല്ലുന്ന ഒരു കഥാകാരൻകൂടിയുണ്ട്. ടി.വി. വർക്കി. മിതവും സാരവത്തുമായ വാക്കുകൾകൊണ്ട് അവർ രണ്ടുപേരും കഥപറയാൻ പഠിക്കേണ്ടിയിരിക്കുന്നു.



എ സ്ട്രീറ്റ് കാർ നെയിംഡ് ഡിസയർ എന്ന ഫിലിമിൽ നിന്ന്

ഓരോ എഴുത്തുകാരനും തന്റേതായ മണ്ഡലമുണ്ട്. ആ മണ്ഡലത്തിലുള്ളവരെല്ലാം വാക്കുകൾകൊണ്ടോ ചായംകൊണ്ടോ ആവിഷ്കരിച്ചു കഴിഞ്ഞാൽ അവർ മൗനം അവലംബിക്കും. പണത്തിനുവേണ്ടി, യശസ്സിനുവേണ്ടി, കീർത്തിക്ഷയം വരാതിരിക്കാൻവേണ്ടി പിന്നെയും പിന്നെയും എഴുതാൻ തുടങ്ങിയാൽ പറഞ്ഞതുപിന്നെയും പറയേണ്ടിവരും.

## വെല്ലുവിളിതന്നെ

ഡോക്ടർ വെള്ളായണി അർജ്ജുനൻ എനിക്കു ചെയ്തിട്ടുള്ള ഉപകാരങ്ങൾ ഒരിക്കലും വിസ്മരിക്കാനാവില്ല. ഹൃദയം നിറഞ്ഞ ആ കൃതജ്ഞതയോടെ എഴുതിക്കൊള്ളട്ടെ അദ്ദേഹത്തിന്റെ 'വെല്ലുവിളി' എന്ന കാവ്യം (കുങ്കുമം) തികഞ്ഞ പരാജയമാണെന്ന്. കാവ്യത്തിന്റെ മുകളിലായി കൊടുത്ത കുറിപ്പ് അതിലെ പ്രാവ് ശാസ്ത്രജ്ഞന്റെയും ഇന്ദ്രജാലക്കാരൻ പ്രപഞ്ചശക്തിയുടെയും പ്രതിരൂപങ്ങളാണെന്നു നമ്മെ ഗ്രഹിപ്പിക്കുന്നു. ആ അറിവോടുകൂടി രചനയിലേക്കു പോകുമ്പോൾ അതു രസശുഷ്കമായ പദ്യം മാത്രമാണെന്നു നമ്മൾ മനസ്സിലാക്കുന്നു. ഈ ശുഷ്കതയ്ക്കു ഒരു ഹേതു അതിലെ അലങ്കാരപ്രയോഗങ്ങളാണ്.

"കാപ്പിരിപ്പെണ്ണിന്റെ പൊന്നരഞ്ഞാണുപോൽ
കാട്ടിലൂടെക്കുതിച്ചിടും തടിനികൾ"

"ലക്ഷ്യോതങ്ങനെ പൊങ്ങിപ്പറന്നവൾ
പെട്രോളിലഗ്നിസ്ഫുലിംഗങ്ങളെന്നപോൽ"

"മാരിവില്ലിന്റെ നിറം മാറ്റുവാൻ ശാസ്ത്ര—
കാരൻ ചെറു ടെസ്റ്റ്റ്റ്യൂബാലൊരുങ്ങയോ?"

"ദൂരെ ധ്രുവത്തിൽ ജ്വലിക്കും വിളക്കിനെ
പേരയ്ക്കയെന്നോ നിനച്ചു നീങ്ങു നീ"

"കത്തുന്ന ബൾബുപോലുള്ള മിഴികളും"
"ചപ്പിയുടഞ്ഞ കടുകുപോലുള്ളൊരാ..."

ഈ വരികളിലെ ബിംബങ്ങൾക്കു ദൃഷ്ടിഗതത്വം എന്ന ഗുണമില്ല. കാവ്യത്തിലെ ആശയങ്ങളെ തിളക്കുവാൻ അവയ്ക്കു ശക്തിയില്ല. അനുവാചകനിൽ ഒരു "പുച്ഛച്ചിരി" ഉളവാക്കാനേ ഇവ പ്രയോജനപ്പെടുന്നുള്ളു. വായനക്കാരന്റെ സഹൃദയത്വത്തിന്റെ നേർക്കു വെല്ലുവിളി ഉയർത്തുന്ന "വെല്ലുവിളി" എന്ന ഈ രചന കുങ്കുമം ഓഫീസിലെ ചവറ്റുകുട്ടയിൽ വീഴേണ്ടതായിരുന്നു.

## ദിനക്കുറിപ്പുകൾ

പണ്ടു വായിച്ച A Street Car Named Desire എന്ന നാടകം (റെനസി വില്യംസ് എഴുതിയത്) വീണ്ടും വായിച്ചു ഞാൻ. ജീർണ്ണിച്ച സാഹിത്യത്തിനു ശരിയായ ഉദാഹരണമാണ് അതെന്ന് ഇപ്പോഴും തോന്നി. വിവിയൻ ലീയും മാർലൻ ബ്രാൻഡോയും അഭിനയിച്ച ആ ചലച്ചിത്രം

(ഇലിയ കെസൻ ഡയറക്ട് ചെയ്തത്) കണ്ട ഓർമ്മയും എനിക്കുണ്ട്. 'The attraction you have for *someone* who's on the other side, supposedly dead against you, but whose violence and force attract you. Now that is the essence of ambiguity' എന്നു ആ ചലച്ചിത്രത്തെ വാഴ്ത്തിയ കെസാനോടു യോജിക്കാമെങ്കിലും ദ്രഷ്ടാവിനു അസ്വസ്ഥത ഉളവാക്കി അയാളെ സംസ്കാരലോപത്തിന്റെ അഴുക്കുചാലിലേക്ക് എറിയുന്നതാണ് ആ ചിത്രമെന്ന് ഞാൻ വിശ്വസിക്കുന്നു. നാടകവും സിനിമയും അക്കാരണത്താൽ നിന്ദ്യങ്ങളത്രേ.

2. മസ്കററിന്റെ നീലക്കടലിൽ അവിടത്തെ ഭരണാധികാരിയുടെ യാനപാത്രം അനങ്ങാതെ വർത്തിക്കുന്നു; നീല മുന്തിരിച്ചാറിൽ ഒരു താമരയിതൾ ചലനമററ് കിടക്കുന്നതുപോലെ. ഈ സ്മരണ ഇപ്പോൾ പ്രത്യാനയിക്കപ്പെടുന്നു.

3. നേരം വെളുത്തതേയുള്ളൂ. കിഴക്കു ദിക്കിനു പരാങ്മുഖനായി പടിഞ്ഞാറോട്ടു തിരിഞ്ഞിരുന്ന് എഴുതുന്ന എന്റെ പിറകിൽ കണ്ണാടിയിട്ട ജന്നൽ. അതിലെ സ്ഫടിക പാളിയിൽ പ്രഭാത സൂര്യൻ റോസാപ്പൂക്കൾ വാരിയെറിയുന്നു. ജന്നൽ തുറന്നുനോക്കിയപ്പോൾ മുററത്തെ റോസാച്ചെടി അതിന്റെ വിരിഞ്ഞ പൂവ് എന്റെ മുറിയിലേക്കു കടത്തി പുഞ്ചിരി പൊഴിച്ചു. സൂര്യനെറിഞ്ഞ റോസാപ്പൂവിനാണോ ഭംഗി അതോ എന്റെ സമ്മതം കൂടാതെ മുറിക്കുള്ളിലേക്കു വന്ന പനിനീർപ്പൂവിനാണോ ഭംഗി?. നിർണ്ണയിക്കാൻ മേല.

4. ഇന്നു പൊതുവായ പണിമുടക്ക്. ഇന്നലെ തന്നെ സിഗ്ററ്റ് വാങ്ങിവയ്ക്കാൻ മറന്നുപോയി. ഈ ക്നാൻസർ സ്ററിക്ക് വലിച്ചുശീലിച്ചവന് ഇതില്ലെങ്കിൽ അസ്വസ്ഥതയാണ്. ആഷ്ട്രേയിൽ കിടക്കുന്ന സിഗ്ററ്റ് കുററികളിൽ ഒന്നെടുത്തു വലിച്ചാലെന്ത് എന്നാലോചിച്ചു. എടുത്തപ്പോൾ നനഞ്ഞു കുതിർന്നിരിക്കുന്നു അത്. അല്പമകലെ ഒരു സ്നേഹിതൻ താമസിക്കുന്നുണ്ട്. അയാൾ സിഗ്ററ്റ് വലിക്കുന്നവനാണ്. സിഗ്ററ്റ് ഉണ്ടോ എന്നു ചോദിക്കാനായി ടെലിഫോൺ റിസീവർ കൈയിലെടുത്തു. ഡയൽടോൺ ഇല്ല. ചത്തു കിടക്കുന്നു ഫോൺ. റോഡിലേക്ക് ഇറങ്ങിനോക്കി. ലോറി ഓടിക്കുന്നവർ കമ്പി കുടക്കൂടെ പൊട്ടിക്കുന്നതുപോലെ ഇന്നലെ രാത്രി കമ്പി പൊട്ടിച്ചിട്ടിരിക്കുന്നു. ആരോടു പരാതിപ്പെടാനാണ്?



മിക്കേലാഞ്ചലോ ആന്റോന്യോനി

**വിവാഹം, വിവാഹമോചനം, പ്രേമം, പ്രേമഭംഗം ഇവയൊക്കെ ഒഴിയാത്ത ബാധപോലെ എഴുത്തുകാരികളെ പിന്തുടരുന്നു. ഇതിൽ അവരെ കുററപ്പെടുത്താനാവില്ല. ആ ഒഴിയാബാധയെ ഭാവനയുടെ മന്ത്രം ജപിച്ചുകളയാൻ എല്ലാ സ്ത്രീകൾക്കുമാവില്ലല്ലോ.**

## പ്രായോഗികത

ഇനി ഞാനെഴുതുന്ന കാര്യം ഒരിംഗ്ളീഷ് പുസ്തകത്തിൽ കണ്ടതാണ്. ഇററലിയിലെ ഫിലിം ഡയറക്ടർ മിക്കേലാഞ്ചലോ ആന്റോന്യോനി (Michelangelo Antonioni) The Red Desert എന്ന ആദ്യത്തെ കളർ ഫിലിം എടുക്കുകയായിരുന്നു. (ആന്റോന്യോനിയുടെ ആദ്യത്തെ വർണ്ണചിത്രം) ഒരു തൊഴിൽശാലയുടെ അടുത്തുള്ള സ്ഥലങ്ങൾ ഫോട്ടോ എടുക്കാൻ തുനിഞ്ഞ അദ്ദേഹം കഥാപാത്രങ്ങളുടെ സംഭാഷണത്തിന് ഉത്തേജകത്വം നല്കാനായി ആ ഫാക്ടറിയുടെ അടുത്തുള്ള ക്ൻറീനിൽ ചുവപ്പുചായമടിച്ചു. ആ ചായം കണ്ടു തൊഴിലാളികൾ ആക്രമണോത്സുകരായി. ഫിലിം എടുത്തു കഴിഞ്ഞതിനുശേഷം അദ്ദേഹം അതിന്റെ ചുവന്ന ചായം മാററി ഇളംപച്ചച്ചായമടിച്ചു. എന്നിട്ട് അദ്ദേഹം പറഞ്ഞു:– 'തൊഴിലാളികളുടെ കണ്ണുകൾക്ക് ഇനി വിശ്രമമുണ്ടാകും.' ഓരോ ചായവും ഓരോ വികാരമിളക്കി വിടുന്നതുപോലെ ഓരോ സംഭവവും ഓരോ വികാരമുളവാക്കും. വിവാഹത്തെസ്സംബന്ധിച്ചു പുരുഷനുണ്ടാകുന്ന വികാരമല്ല സ്ത്രീക്കുണ്ടാവുക. സ്ത്രീയുടെ വികാരത്തിന്റെ പരിമാണം വളരെക്കൂടിയിരിക്കും. അതു സ്ത്രീധനത്തിന്റെ കാര്യത്തിലായാലോ? ആ തുകതന്നെ ഒരുലക്ഷം കവിഞ്ഞതാണെങ്കിലോ? പിന്നെ ഒന്നും പറയാനില്ല. വലിയ തുക കൊടുത്തു ഭർത്താവിനെ നേടുന്ന സ്ത്രീക്കും അവളെ ചിത്രീകരിക്കുന്ന എഴുത്തുകാരിക്കും വികാരപാരവശ്യം ഏറെയാണ്. എഴുത്തുകാരി കലാപരമായ ആവശ്യകതയിൽക്കവിഞ്ഞ് ആ വികാരപ്രവാഹത്തിൽ ആമജ്ജനം ചെയ്യും. വിവാഹം, വിവാഹമോചനം, പ്രേമം, പ്രേമഭംഗം ഇവയൊക്കെ ഒഴിയാത്ത ബാധപോലെ എഴുത്തുകാരികളെ പിന്തുടരുന്നു. ഇതിൽ അവരെ കുററപ്പെടുത്താനാവില്ല. ആ ഒഴിയാബാധയെ ഭാവനയുടെ മന്ത്രം ജപിച്ചു സംഹരിച്ചു കളയാൻ എല്ലാ സ്ത്രീകൾക്കുമാവില്ലല്ലോ. അതിനാൽ കുമാരി എൻ 'പുറംകാഴ്ചകൾ മങ്ങുന്നു' എന്നൊരു സ്ത്രീധനക്കഥ ദേശാഭിമാനി വാരികയിൽ എഴുതിക്കണ്ടപ്പോൾ എനിക്കു വിശേഷിച്ചൊരു വികാരമോ വിചാരമോ ഉണ്ടായില്ല. ജീവിതത്തിന്റെ പ്രായോഗികതയിൽ പ്രാധാന്യമർപ്പിക്കുന്ന ഒരു യുവതി കുറെ വാക്യങ്ങൾ എഴുതിയിരിക്കുന്നു എന്നു മാത്രമേ എനിക്കു തോന്നിയുള്ളൂ. വൻതുക പ്രതിഫലം വാങ്ങിക്കൊണ്ട് ഒരു വിരൂപൻ ഭേദപ്പെട്ട ഒരു പെണ്ണിനെ കെട്ടുന്നു. അവന്റെ ക്രൂരത കണ്ട് അവൾ രക്ഷപ്പെടുന്നു. ഉപന്യാസത്തിന്റെ ഛായ മാത്രമുള്ള ഈ രചനയെ കഥയെന്നു വിളിച്ചാൽ അതു സാഹസികമാവും.

## നിരീക്ഷണം

ഓരോ എഴുത്തുകാരനും തന്റേതായ മണ്ഡലമുണ്ട്. ആ മണ്ഡലത്തിലുള്ളതെല്ലാം വാക്കുകൾകൊണ്ടോ ചായംകൊണ്ടോ ആവിഷ്കരിച്ചുകഴിഞ്ഞാൽ അവർ മൗനം അവലംബിക്കും. പണത്തിനുവേണ്ടി, യശസ്സിനുവേണ്ടി,

കീർത്തി ക്ഷയം വരാതിരിക്കാൻവേണ്ടി പിന്നെയും പിന്നെയും എഴുതാൻ തുടങ്ങിയാൽ പറഞ്ഞത് പിന്നെയും പറയേണ്ടതായി വരും. ഈ സത്യം മനസ്സിലാക്കി പൊൻകുന്നം വർക്കി വളരെ മുൻപേ മിണ്ടാതെയായി. വൈക്കം മുഹമ്മദ് ബഷീർ കഥയെഴുത്തു നിറുത്തി എഴുത്തുകളിൽ (കത്തുകളിൽ) മാത്രം തൽപരനായി. തകഴി ശിവശങ്കരപ്പിള്ളയും ഇപ്പോൾ മിണ്ടുന്നില്ല. എന്നാൽ നമ്മുടെ ചില കവികൾ പരിധി ലംഘിക്കാനാവാതെ തങ്ങളുടെ മണ്ഡലങ്ങളിലെ വസ്തുതകൾ പുനരാവിഷ്കരിച്ചുകൊണ്ടിരിക്കുന്നു. ഫലമോ? ബിംബങ്ങളുടെ ആവർത്തനം, ചില പദങ്ങളുടെയും സമസ്തപദങ്ങളുടെയും ആവർത്തനം. ആർ

മസ്കറ്റിന്റെ
നീലക്കടലിൽ അവിടത്തെ
ഭരണാധികാരിയുടെ
യാനപാത്രം അനങ്ങാതെ
വർത്തിക്കുന്നു;
നീലമുന്തിരിച്ചാറിൽ ഒരു
താമരയിതൾ
ചലനമറ്റുകിടക്കുന്നതു
പോലെ. ഈ സ്മരണ
ഇപ്പോൾ
പ്രത്യാനയിക്കപ്പെടുന്നു.

ജ്ജിച്ച കീർത്തിക്കു ക്ഷയം വരുത്താനേ ഇതു പ്രയോജനപ്പെട്ടു.

മുല്ലനാസറുദ്ദീൻ കുടിച്ചു ലക്കില്ലാതെ തെരുവുകളിൽ അലഞ്ഞപ്പോൾ ഒരു പൊലിസുകാരൻ അദ്ദേഹത്തെ തടഞ്ഞുനിറുത്തി 'രാത്രി രണ്ടു മണിക്ക് ഇവിടെയെന്തിന് നടക്കുന്നു' എന്നു ചോദിച്ചു. 'അതറിയാമായിരുന്നെങ്കിൽ ഞാൻ എപ്പൊഴേ വീട്ടിൽച്ചെന്നേനെ' എന്നു നാസറുദ്ദീൻ മറുപടി പറഞ്ഞു. കീർത്തി ലഹരിയിൽ പെട്ട്, അല്ലെങ്കിൽ പരപ്രേരണ ലഹരിയിൽ പെട്ടു പല കവികളും നിയന്ത്രണംവിട്ടു സാഹിത്യത്തിന്റെ രാജരഥ്യകളിൽ നിശീഥിനികളിൽ അലയുന്നു. അവർ വീട്ടിലിരിക്കുന്നതു നന്ന്.

50-ാം പേജിൽ നിന്നും തുടർച്ച

നെയെന്നാൽ മുണ്ടായിക്ഷേത്രത്തിലെ കൂത്ത് ഭംഗിയായികഴിച്ച് മംഗലത്ത് തിരിച്ചെത്തി. വിവാഹം. മഠത്തിൽ നിന്ന് മുത്തശ്ശിയൊഴികെ എല്ലാവരും എത്തിച്ചേർന്നിരുന്നു, അച്ഛനും. ജീവിതത്തിലെ സുഖദുഃഖങ്ങൾ പങ്കുവയ്ക്കാൻ വലതുകൈപിടിച്ച് ഒരാൾ കൂടി കയറിവരുന്നു.

"ഗൃഭ്ണാമി തേ സൗഭഗത്വായ ഹസ്തം
മയാ പത്യാ ജരദഷ്ടിർ യഥാസ
ഭഗോ അര്യമാ സവിതാപുരന്ധിർ-
മഹ്യം ത്വാ ദുർഗാർഹ പത്യായദേവാഃ"

(ഹേ വധൂ! എപ്രകാരം വാർദ്ധക്യം മരുവോളം പതിയായ എന്നോടുകൂടി വർത്തിക്കുമോ അപ്രകാരം നമ്മുടെ സൗഭാഗ്യത്തിനു വേണ്ടി നിന്റെ പാണിയെ ഞാൻ ഗ്രഹിക്കുന്നു. ഭഗനും അര്യമാവും സവിതാവും പുരന്ധിയും എല്ലാ ദേവന്മാരും ഗാർഹപത്യത്തിനുവേണ്ടി, എനിക്കുവേണ്ടി നിന്നെ തന്നിരിക്കുന്നു)

"ഇഹൈവസ്തം മാ വിയൗഷ്ടം
വിശ്വമായുർ വ്യശ്നുതം
ക്രീളന്തൗ പുത്രൈർ നപ്തൃഭിർ-
മോദമാനൗ സ്വേഗൃഹേ-"

(ഹേ വധൂവരന്മാരെ, നിങ്ങൾ രണ്ടുപേരും ഇവിടെത്തന്നെ വർത്തിക്കുമാറാകട്ടെ. നിങ്ങൾ ഒരിക്കലും വേർപിരിയാതിരിക്കട്ടെ. സ്വഗൃഹത്തിൽ പുത്രപൗത്ര പരമ്പരയോടുകൂടി സന്തോഷിക്കുന്നവരായും ക്രീഡിക്കുന്നവരായും നിശ്ചിതമായ മുഴുവൻ ആയുസ്സും അനുഭവിക്കുമാറാകട്ടെ)

വിവാഹം കഴിഞ്ഞ് രണ്ടുദിവസം പിന്നിട്ടപ്പോഴേക്കും കടത്തനാട്ട് മന്ത്രാങ്കമവതരിപ്പിക്കുന്നതിനുവേണ്ടി ചാക്യാർ അമ്മാമന്മാരുടെ കൂടെ പുറപ്പെട്ടു. മന്ത്രാങ്കത്തിനിടയിൽ ഒരു ദിവസം കടത്തനാട് ചാത്തുക്കുട്ടി എന്ന കുഞ്ഞൻതമ്പുരാൻ ചോദിച്ചു: "ഞാനിപ്പോൾ ചാക്യാരെക്കൊണ്ട് എന്തിനാ കൂത്തുനടത്തിക്കണ്?"

"വഴിപാടുനടത്തി സുകൃതം കിട്ടാനാവും".

"അല്ല. ഇവിടെയൊക്കെ കുറേ 'പുണ്യജനങ്ങ'ളുണ്ട് (രാക്ഷസന്മാർ). അവരെയൊക്കെ പുണ്യജനങ്ങളാക്കാം എന്നുവെച്ചിട്ടാണ്."

"അതും സുകൃതം കിട്ടാനുള്ള വഴിയാണ്."

"നാഗാനന്ദം കൂടിയാട്ടം കൂടി ഇവിടെ നടത്തണം. ഞാൻ പിന്നീട് വിവരമറിയിക്കാം."

കടത്തനാട്ട് തമ്പുരാന്റെ കീഴിൽ ഒരു കഥകളിയോഗമുണ്ട്. അവിടത്തെ കുട്ടികളെ കണ്ണുസാധകം പരിശീലിപ്പിക്കണമെന്ന് തമ്പുരാൻ മാധവ ചാക്യാരോടാവശ്യപ്പെട്ടു. നാല്പതു ദിവസത്തെ മന്ത്രാങ്കത്തിനിടയ്ക്ക് സമയം കിട്ടുമ്പോഴെല്ലാം ചാക്യാർ കുട്ടികളെ നയനസാധകമഭ്യസിപ്പിച്ചു.

(തുടരും)

26-ാം പേജിൽ നിന്നും തുടർച്ച

പററുകയില്ല. വിധിയാണ് എന്തിനും ഏതിനും ആധാരം. നിങ്ങൾക്കറിയാമോ, കോൺഗ്രസ് നേതാക്കൾ എല്ലാവരും, ആന്ധ്ര മുതൽ ഡെൽഹി വരെയുള്ള നേതാക്കൾ, തലകുത്തി മറിഞ്ഞു ഞാൻ മുഖ്യമന്ത്രിയാകാതിരിക്കുവാൻ. ഞാൻ മുഖ്യമന്ത്രിയായതിനുശേഷം എന്നെ പിടിച്ചു താഴത്തിറക്കുകകൂടി ചെയ്തു. എന്നിട്ടെന്തുണ്ടായി? ഞാനിതാ, ഇവിടെത്തന്നെ. ഈ മുഖ്യമന്ത്രിക്കസേരയിൽ ഇന്നും ഇരിക്കുന്നു. എന്താണ് കാരണം? "ഡെസ്ററിനി... ഓൺലി ഡെസ്ററിനി... നത്തിംഗ് എൽസ്..."

അതാണ് എൻ.ടി:ആർ. ഇന്ന് ലക്ഷ്മി പാർവ്വതി പരിണയവും അതേ ഡെസ്ററിനിയുടെ ഭാഗമാണെന്നു വരുമോ? എങ്കിൽ, എൻ.ടി.ആറിന്റെ അടുത്ത ഡെസ്ററിനി എന്തെന്നും ഏതെന്നും നമുക്ക് കാത്തിരുന്നു കാണുകതന്നെ. ഒരുപക്ഷേ, രാജഭോഗത്തിനുശേഷംതന്നെയായിരിക്കാം രാജയോഗത്തിനുള്ള വിധി! ഫ്യൂഡൽ സംസ്കാരവും മററും ഇന്നും കൊടികുത്തി വാഴുന്ന ആന്ധ്രപ്രദേശിലെ പല ക്ഷേത്രങ്ങളിലും ശ്രീകൃഷ്ണന്റെയും ശ്രീരാമന്റെയും വിഗ്രഹങ്ങളുടെ മുഖം, അത് കൊത്തിയുണ്ടാക്കിയ ശില്പികളുടെ മനസ്സിൽ പതിഞ്ഞുകിടക്കുന്ന സിനിമാ ദൈവമായ എൻ.ടി.ആറിന്റെ മുഖച്ഛായ തന്നെയായതും, തിരഞ്ഞെടുപ്പുവേളയിൽ തങ്ങളുടെ മുന്നിൽ പ്രത്യക്ഷപ്പെടുന്ന "ദൈവ"ത്തിന് വോട്ടുകൊടുക്കുന്ന നിരക്ഷരരായ ജനങ്ങളിൽ 31 ശതമാനത്തിനേ കേവല അക്ഷരജ്ഞാനമുള്ളു എന്നീ വസ്തുതകളും രാജയോഗമല്ല അതിനപ്പുറവും കൈവരിക്കുവാൻ എൻ.ടി.ആറിന് കഴിഞ്ഞേക്കും. ആന്ധ്രയിൽ എൻ.ടി.ആറിനെ മറികടക്കുന്ന ഒരു വോട്ടുപിടിത്ത നേതാവും സംസ്ഥാന ദേശീയതലത്തിൽ കോൺഗ്രസ്-ഐക്ക് ഇന്ന് ഇല്ലെന്നതും പ്രസക്തമത്രെ!

57-ാം പേജിൽനിന്നും തുടർച്ച

നായ ജേർണലിസ്റ്റ് ധാരാളിയായ കവിയായി മാറുകയാണ് ചെയ്യുന്നത്. കമലേടത്തിയുടേതുപോലുള്ള ഇമേജുകൾ നമ്മുടെ സമകാലീന ഭാഷാസാഹിത്യത്തിൽ നിന്നു എന്നേക്കുമായി ചോർന്നുപോയിരിക്കുന്നു. നഷ്ടങ്ങളെക്കുറിച്ചും നഷ്ടബോധങ്ങളെക്കുറിച്ചുമുള്ള വേവലാതിനിറഞ്ഞ പരാമർശങ്ങൾ ഈ കൃതിയിൽ എമ്പാടും കാണാം. "ഇന്ന് പുഴ ഒരു തോടായി മാറിയിട്ടുണ്ട്. കുറേ കഴിഞ്ഞാൽ ഇതൊരു ഇടവഴിയാകും." ഭാരതപ്പുഴയുടെ ഇന്നത്തെ അവസ്ഥയെക്കുറിച്ചുള്ള ഒരു വിലാപമാണിത്. "നല്ല ആലില വാൽത്തലപ്പു മുതൽ ഞെട്ടുവരെ പൊട്ടാതെ രണ്ടായി പിളർന്നാൽ ആലിലക്കൃഷ്ണനെ കാണാൻ പറ്റും." മാധവൻ കുട്ടി എഴുതുന്നു. പക്ഷേ, എവിടെ ആലില? എവിടെ ആൽമരം.?

"ഓർമ്മകളുടെ വിരുന്ന്" കുട്ടിക്കാലത്ത് കണ്ടറിഞ്ഞ കുറേ നാട്ടുകാരുടെ കഥമാത്രമല്ല. ഇത് ഒരു നാടിന്റെ കഥ കൂടിയാണ്. തകർന്നുവീഴുന്ന എട്ടുകെട്ടിന്റേയും വരണ്ടുപോകുന്ന നദിയുടേയും കഥ. നോസ്റ്റാൾജിയയുടെ കുതിപ്പുകളെ സംയമനം ചെയ്തു ദീർഘകാലത്തെ പത്രപ്രവർത്തനത്തിലൂടെ വളർത്തിയെടുത്ത സൂക്ഷ്മമായ നിരീക്ഷണപാടവത്തോടെ രചിച്ച ഈ കൃതി ദൂരക്കാഴ്ചകളുടെ ഒരു വിരുന്നുതന്നെ. അപഗ്രഥനകലയുടെ ഉത്തമ ദൃഷ്ടാന്തമായ ഡോ. എം.ലീലാവതിയുടെ അവതാരികയും മാംസളമായ നമ്പൂതിരിച്ചിത്രങ്ങളും ഈ പുസ്തകത്തിന് കൂടുതൽ ആകർഷണീയത നല്കുന്നു.

"അറിഞ്ഞതിൽ പാതി പറയാതെ പോയി
പറഞ്ഞതിൽ പാതി പതിരായും പോയി."

എന്ന ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ വരികൾ ഉദ്ധരിക്കുന്ന മാധവൻകുട്ടി, "ഈ കൃതി എഴുതിത്തുടങ്ങിയ ശേഷം ഓരോ ഭാഗവും വായിച്ച് പ്രോത്സാഹനവും ആത്മവിശ്വാസവും തന്ന പലരുമുണ്ട്" എന്നുകൂടി പറയുന്നു. അദ്ദേഹത്തിന് അങ്ങനെ ഒരു ആത്മവിശ്വാസക്കുറവ് തോന്നേണ്ട കാര്യമില്ല എന്ന് "ഓർമ്മകളുടെ വിരുന്ന്" സൂചിപ്പിക്കുന്നു.

ഓർമ്മകളുടെ വിരുന്ന്
ഗ്രന്ഥകർത്താവ്: വി.കെ. മാധവൻകുട്ടി
ഡി.സി. ബുക്സ്, കോട്ടയം



**ഒ**റ്റപ്പാലം തിരഞ്ഞെടുപ്പു പരാജയം കൂലങ്കഷമായി വിലയിരുത്തി പോരായ്മകൾ നികത്തി മുന്നോട്ടുപോകും.

മുഖ്യമന്ത്രി കെ. കരുണാകരൻ

*പക്ഷേ, കരുണാകരൻ പിന്നോട്ടല്ലേ പോകുന്നത്.*

★ ★ ★ ★

**സ**ർട്ടിഫിക്കറ്റുകളിൽ സർവകലാശാലയുടെ സീലുണ്ടെങ്കിൽ . ഒപ്പമുള്ള ഒപ്പുകൾ എൻേറതുതന്നെ.

മുൻ കേരള സർവകലാശാലാ വി.സി.
ഡോ. ജി.ബി. മോഹൻതമ്പി

*പലതരം ഒപ്പുകൾ ഉള്ളതുപോലെ പലതരം പേരുകളുമുണ്ടോ ഡോകട്ർക്ക്. ഹിന്ദി രാജ്യത്ത് വല്ല സുധീർ ശർമ്മയെന്നോ മറ്റോ ആയിരിക്കുമോ പേര്.*

★ ★ ★ ★

**ഇ**ന്ത്യയിലെ രണ്ടു പ്രബലപാർട്ടികളുടെ എതിർപ്പുണ്ടായിട്ടും ആറു സംസ്ഥാനങ്ങളിലെങ്കിലും പണിമുടക്കും ബന്തും പൂർണ്ണവിജയത്തിലെത്തിയത് കേരളത്തിലെ ഐക്യമുന്നണിയുടെ നേതാക്കളെയും അണികളെയും ഇരുത്തി ചിന്തിപ്പിക്കേണ്ടതാണ്.

ഇ.എം.എസ്

*അവരിപ്പോൾ പറന്നു ചിന്തിക്കുകയാണ് സഖാവേ.*

★ ★ ★ ★

**കെ**. മുരളീധരൻ, രാമണ്ണ റേ എന്നീ എം.പിമാർ വിദേശപര്യടനത്തിനുപുറപ്പെട്ടു.

വാർത്ത

*രാമണ്ണറേ മുരളീധരൻെറ ദ്വിഭാഷിയായിരിക്കും.*

★ ★ ★ ★

**വി**മതരെക്കൊണ്ട് വീർപ്പുമുട്ടിയ വീരപ്പമൊയ്‌ലി വിദഗ്ദ്ധോപദേശത്തിനായി കരുണാകരനെ കാണാൻ പാഞ്ഞെത്തി.

വാർത്ത

*മൊയ്‌ലി വല്ല സ്പിരിറ്റുകേസുമായി കരുണാകരനെ കാണാൻ വന്നതായിരിക്കും.*

★ ★ ★ ★

**ഒ**റ്റപ്പാലം ഉപതിരഞ്ഞെടുപ്പിലെ ഇടതുമുന്നണിയുടെ വിജയം വർഗ്ഗീയ ശക്തികളുടെ വിജയമാണ്.

കെ.ജി. മാരാർ

*ഇടതുപക്ഷ വർഗ്ഗീയ ശക്തികളുടെ എന്നു പറയണം മാരാരേ.*

★ ★ ★ ★

**റാ**വു ഗവൺമെൻറിനെതിരേ/ പാർലമെൻറിൽ ദേശീയമുന്നണി ഇടതുപക്ഷ സഖ്യം കൊണ്ടുവന്ന അവിശ്വാസപ്രമേയത്തിൽ മുസ്‌ലിംലീഗ് എം.പിമാർ കൈക്കൊണ്ട നിലപാടുതന്നെയാണ് ഒറ്റപ്പാലത്തെ മുസ്‌ലീം വോട്ടർമാർ സ്വീകരിച്ചത്.

പി.ജെ. ജോസഫ്

*ജോസഫ് പഠിച്ചത് മാത്തമാറ്റിക്സ്.*

★ ★ ★ ★

**ഒ**റ്റപ്പാലം തിരഞ്ഞെടുപ്പു ഫലം മാർക്സിസ്റ്റു പാർട്ടിയുടെ വിജയമാണെന്ന് ഇ.എം.എസ്സിനും നായനാർക്കും എങ്ങനെ അവകാശപ്പെടാനാവും? യഥാർത്ഥത്തിൽ ഹർഷദ് മേത്തയുടെയും മദനിയുടേതുമാണ് ആ വിജയം.

സഹകരണമന്ത്രി
എം.വി. രാഘവൻ

*രാഘവൻ ശരിക്കും കരുണാകരൻെറ ഒരു വാടകഗുണ്ട തന്നെയാണല്ലോ.*

★ ★ ★ ★

**ഒ**റ്റപ്പാലത്തെ ജനവിധി തൻെറ ഭരണത്തിനെതിരായിട്ടുള്ളതല്ലെന്ന് ഡൽഹിയിൽ ചെന്നു വീമ്പുപറയുന്ന മുഖ്യമന്ത്രി കരുണാകരന് ധൈര്യമുണ്ടെങ്കിൽ മാളയിലെ എം.എൽ.എ സ്ഥാനം രാജിവെച്ച് അവിടെ വീണ്ടും മത്സരിക്കാമോ?

കടന്നപ്പള്ളി രാമചന്ദ്രൻ

*എതിർസ്ഥാനാർത്ഥി കടന്നപ്പള്ളിക്കാകാമോ?*

★ ★ ★ ★

**മ**ണ്ഡൽ കമ്മീഷൻ റിപ്പോർട്ടിലെ നിർദ്ദേശങ്ങളോട് മുസ്‌ലീം ലീഗിന് താത്വി



കമായി യോജിക്കാൻ കഴിയുകയില്ല.

വ്യവസായമന്ത്രി
പി.കെ. കുഞ്ഞാലിക്കുട്ടി

*മുസ്‌ലീം ലീഗിലെ തത്വജ്ഞാനിയും കുഞ്ഞാലിക്കുട്ടി തന്നെയോ.*

★ ★ ★ ★

**ശി**വപാർവതിയിൽ ഒരു മകനുണ്ടാകണമെന്ന് എൻ.ടി.ആറിന് അതിയായ ആഗ്രഹമുണ്ടത്രേ. ആ മകൻ വളർന്നു വലുതായി രാജ്യം ഭരിക്കുമെന്ന് അദ്ദേഹം സ്വപ്നം കാണുന്നു. രണ്ടുകൊല്ലം മുമ്പ് 'സാമ്രാട്ട് അശോക്' എന്ന ചിത്രത്തിൽ വേഷമിട്ടപ്പോൾ മുളയിട്ടതാണ് ഈ മോഹം.

വാർത്ത

*ഇനിയും അച്ഛനാകാനാണോ?*

10 ാം പേജിൽ നിന്നും തുടർച്ച

ഉണ്ടാകുന്നില്ല. ടൂർണമെൻറുകൾ ഉണ്ടായിട്ടു വേണ്ടേ അതിൽ കുരുങ്ങിപ്പോകാൻ. ഈ കളിക്കാർ ദേശാടനക്കിളികളെപ്പോലെ പ്രത്യേകിച്ചും അവരുടെ കൗമാരകാലത്ത് ടൂർണമെൻറുകളിൽനിന്നു ടൂർണമെൻറുകളിലേക്കു പറക്കുന്ന ഗോറാൻ ഇവാനേസാവിച്ചും വോൾക്കോവും ഹെലന സുക്കോവയും മലീവ സഹോദരിമാരുമെല്ലാം ഇത്തരം ദേശാടനപ്പക്ഷികളാണ്. തോററതുകൊണ്ടു ഈ ദേശാടനക്കിളികൾ കരയാറുമില്ല. ഇററലിയിലെയും ഫ്രാൻസിലെയും സ്കാൻഡിനേവിയൻ രാജ്യങ്ങളിലെയും ടൂർണമെൻറുകളിൽ കിഴക്കൻ യൂറോപ്യൻ-ലാററിനമേരിക്കൻ നവപ്രതിഭകൾ ഗ്രൗണ്ടു കുലുക്കുന്ന ബേസ് ലൈൻ ഷോട്ടുകൾ പായിക്കുമ്പോൾ അവർ അനുഭവത്തിൻെറ കലവറയും നിറയ്ക്കുകയാണ് ചെയ്യുന്നത്. അമേരിക്കൻ ജൂനിയർ കളിക്കാർക്ക് അവരുടെ അനുഭവത്തിൻെറ കലവറ നിറയ്ക്കാൻ കഴിയാതെ പോകുന്നു. നാട്ടിൽത്തന്നെ വേണ്ടത്ര ടൂർണമെൻറുകളും വേണ്ടത്ര ശിക്ഷകരുമുള്ളപ്പോൾ എന്തിന് ജിപ്സികളെപ്പോലെ നാടുചുററി നടക്കുന്നു! മററു രാജ്യങ്ങളിലെ വൻകിട ടൂർണമെൻറുകളിലേക്ക് ക്ഷണിക്കപ്പെടാൻ തുടങ്ങുന്നതോടെ ''ഹോം സിക്ക്നസ്' മനസ്സിനെയും ശരീരത്തിനെയും തളർത്താനെത്തുന്നു. അമേരിക്കയിൽ ടെന്നിസ് കളിക്കാർക്ക് ലഭിക്കുന്ന ഐശ്വര്യവും അംഗീകാരവും ടൂർണമെൻറുകൾ കളിക്കാനുള്ള സൗകര്യവും ശിക്ഷകരുടെ ലഭ്യതയുമായിരിക്കും അടുത്ത ദശകത്തിൽ അമേരിക്കൻ ടെന്നിസിൻെറ പ്രതാപം കെടുത്താൻ പോകുന്നതെന്നത് ഒരു ഐറണിയായി തോന്നാം. പക്ഷേ, ഈ ഐറണിയെ സത്യമായി സ്വീകരിക്കാതിരിക്കുന്നതെങ്ങനെ?

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.